# ബോധനിമാസിക.

വാല്യം 6 } ൧൦൭ ധനു } ലക്കം 12

## വിശുദ്ധസഭയ്ക്കുവേണ്ടിയുള്ള പ്രാൎത്ഥന.

ദൈവമായ കൎത്താവേ, നിരപ്പും, സമാധാനവും നിത്യമായസ്നേഹവും നിന്റെ സഭയ്ക്കും നിന്റെ ആട്ടിൻകൂട്ടത്തിനും നിന്റെ ഇടവകയ്ക്കും നീ നൽകണമെ. അതിൽനിന്നു ശണ്ഠകളും, വഴക്കുകളും, കലഹങ്ങളും, തൎക്കങ്ങളും നീക്കി അതിനെ നീ പരിരക്ഷിക്കണമെ. നിന്റെ തിരുവിഷ്ടപ്രകാരം അതിനെ ഭരിക്കുന്ന ഇടയന്മാരെ അതിൽ നീ നിയമിക്കണമെ. നിന്റെ വചനപ്രകാരം നിന്റെ പുൽമാലിയിൽ നിന്റെ ആടുകളെ അവർ മേയിക്കുമാറാകണമേ. ബഹുമാനമുള്ളതും നിന്റെ തിരുനാമമഹത്വത്തിനു കൊള്ളാവുന്നതുമായ ദീൎഘായുസ്സ് അവൎക്കു നീ കൊടുക്കണമെ. അറിവില്ലായ്കകൊണ്ടും സാത്താന്റെ വഞ്ചനമൂലവും ഞങ്ങളും ഞങ്ങളുടെ പിതാക്കന്മാരും ചെയ്തുപോയിട്ടുള്ള കുററങ്ങളെ ക്ഷമിക്കണമെ. ഞങ്ങളുടെ ഈ ആയുഷ്കാലത്തുതന്നെ നിന്റെ വെളിച്ചത്തെ നിന്റെ സഭപ്രകാശിപ്പിച്ച് അനേകരെ അതിന്റെതൊഴുത്തിലേക്കു ആകൎഷിക്കുമാറാകണമെ. നീ തിരുസഭയ്ക്കു ഭരമേല്പിച്ചിരിക്കുന്ന ചുമതലയുടെ മാഹാത്മ്യത്തെക്കുറിച്ച് ഞങ്ങൾക്കുബോധം തരണമെ. ഞങ്ങൾ ഏകമായി നിന്റെ അടുക്കലേക്കു തിരിയുവാൻ തക്കവണ്ണം നിന്റെ വിശുദ്ധാത്മാവു ഞങ്ങൾ ഒരോരുത്തരുടെയും ഹൃദയത്തെ തൊടണമെ. ഞങ്ങൾക്കു നിന്നിലുള്ള വിശ്വാസവും ശരണവും വൎദ്ധിപ്പിച്ചുതരണമെ. കാതോലികവും അപ്പോസ്തോ

ലികവും ആയ പരിശുദ്ധവിശ്വാസത്തെ മാലിന്യംക്രൂടാതെ ഞ ങ്ങൾ കാത്തുസൂക്ഷിക്കുമാറാകണമെ. വേദവിപരീതങ്ങൾ നി ൻെറ സഭയിൽ പ്രവേശിക്കരുതെ. അതിൻെറ മക്കൾതമ്മിലു ള്ള ഐക്യത്തെ വദ്ധിപ്പിച്ച് നിൻെറ ചിറകുകളുടെ നിഴലിൻ കീഴിൽ അതിനെ എന്നാളും മറച്ചുകൊള്ളുകയും ചെയ്യണമെ. ആയതു ഞങ്ങൾ നിനക്കും നിൻെറ ഏകജാതനും പരിശുദ്ധറൂഹായിക്കും സ്തുതിയും സ്തോത്രവും കരേററുവാനായിട്ടുതന്നെ.

ആമ്മീൻ.

---

## മദ്ധ്യസ്ഥപ്രാത്ഥന. (ലുത്തിനിയാ)

സ്വഗ്ഗസ്ഥപിതാവായദൈവമെ

ഞങ്ങളൊടുകരുണയുണ്ടാകണമെ.

ലോകരക്ഷിതാവായദൈവപുത്രാ

ഞങ്ങളൊടുകരുണയുണ്ടാകണമെ.

പരിശുദ്ധറൂഹാആയദൈവമെ

ഞങ്ങളൊടുകരുണയുണ്ടാകണമെ.

ഏകദൈവമായവിശുദ്ധത്രിത്വമെ

ഞങ്ങളൊടുകരുണയുണ്ടാകണമെ.

നമുക്കുപ്രാത്ഥിക്കാം.

൧. ദൈവമായകത്താവെ, ലോകം എവിടെയും ഉള്ള രോഗികൾക്കും— വിശിഷ്യ ഈ സഭയിലും, ഈ ഇടവകയിലും ഈ സ്ഥലത്തും ഉള്ള രോഗികൾക്കും—വിധവമാക്കും, മാതാപിതാക്കളില്ലാത്ത കുഞ്ഞുങ്ങൾക്കും, തള്ളപ്പെട്ടവക്കും ആരുമ്പോരുമില്ലാത്തവക്കും വേണ്ടി നിന്നോടുഞങ്ങൾ അപേക്ഷിക്കുന്നു.

കത്താവെ ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളണമെ.

൨. പൈതങ്ങൾക്കും, യൌവ്വനക്കാക്കും, വൃദ്ധന്മാക്കും പ്രസവവേദനപ്പെടുന്നവക്കും മരണക്കിടക്കയിൽ ആയിരിക്കുന്നവക്കും വേണ്ടി നിന്നോടുഞങ്ങൾ അപേക്ഷിക്കുന്നു.

കത്താവെ ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളണമെ.

൩. കുരുടന്മാരും, മുടന്തന്മാരും, തളർവാതക്കാരും, ഊമരും,ചെകിടരും, ചുഴലിദീനക്കാരും, കുഷ്ഠരോഗികളും, അംഗഛേ

ഗംഭവിച്ചവരും ആയ സകലൎക്കുംവേണ്ടി നിന്നോട്ടു ഞങ്ങൾ അപേക്ഷിക്കുന്നു. കൎത്താവെ ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളണമേ.

൮. മനോഭാരവും ഞെരുക്കവും അനുഭവിക്കുന്നവരും, തടവിൽ പാൎപ്പിക്കപ്പെട്ടിരിക്കുന്നവരും, പ്രയാസവും കഷ്ടതയും സഹിക്കുന്നവരും ആയ എല്ലാവൎക്കും വേണ്ടി നിന്നോട്ടു ഞങ്ങൾ അപേക്ഷിക്കുന്നു.

കൎത്താവെ ഞങ്ങളുടെ............

൯. കഠിനമായ തിന്മകളിൽ ജീവിക്കുന്നവൎക്കും, ധൂൎത്തന്മാൎക്കും അലഞ്ഞുനടക്കുന്നവൎക്കും, അനുതാപമില്ലാത്തവൎക്കും, നിന്നെ മറന്നും നിരസിച്ചും ജീവിക്കുന്നവൎക്കും വേണ്ടി നിന്നോട്ടു ഞങ്ങൾ അപേക്ഷിക്കുന്നു.

കൎത്താവെ ഞങ്ങളുടെ............

൧൰. ക്ഷാമപീഡിതന്മാൎക്കും, ദാരിദ്ര്യദുഃഖമനുഭവിക്കുന്നവൎക്കും, തങ്ങളുടെ ഉപജീവനത്തിന്നു ശക്തിക്കപ്പുറമായി വേല ചെയ്യേണ്ടിയിരിക്കുന്നവൎക്കും വേണ്ടി നിന്നോട്ടു ഞങ്ങൾ അപേക്ഷിക്കുന്നു.

കൎത്താവേ ഞങ്ങളുടെ അപേക്ഷ............

൧൧. തിന്മയിലേക്കു ഞങ്ങളെ വഴി നടത്തുകയോ ഞങ്ങൾ നടത്തുകയോ ചെയ്തിട്ടുള്ളവൎക്കും, ഞങ്ങളോട്ടു ശത്രുതയുള്ളവൎക്കും, മററുള്ളവരാൽ ചവിട്ടപ്പെട്ടു നശിപ്പിക്കപ്പെടുന്നവൎക്കും, ജീവിതത്തിലുള്ള ആശ നശിച്ചിരിക്കുന്നവൎക്കും വേണ്ടി നിന്നോട്ടു ഞങ്ങൾ അപേക്ഷിക്കുന്നു.

കൎത്താവേ ഞങ്ങളുടെ അപേക്ഷ............

൧൨. സത്യസുവിശേഷത്തിന്റെ വെളിച്ചം പ്രാപിക്കാതെ പുറജാതിതമമാകുന്ന അന്ധകാരത്തിൽ കിടന്നു വേദനയും ഞെരുക്കവും ക്രൂരതയും അനുഭവിക്കുന്നവൎക്കുവേണ്ടിയും അക്രൈസ്തവരായി ഇൻഡ്യാസാമ്രാജ്യത്തു നിവസിക്കുന്ന ഉന്നതന്മാരും അധഃകൃതരും ആയ സകല ഹിന്ദുക്കൾക്കും മഹമ്മദീയൎക്കും വേണ്ടിയും അവർ മനസ്സുതിരിഞ്ഞു സത്യവഴിയെ പിൻതുടരുന്നതിന്നുവേണ്ടിയും നിന്നോട്ടു ഞങ്ങൾ അപേക്ഷിക്കുന്നു.

കൎത്താവെ ഞങ്ങളുടെ...............

൧൩. സംശയവും നിരാശയുംമൂലം തങ്ങളുടെ ആത്മാക്കൾ

കലങ്ങിയിരിക്കുന്നവൎക്കുവേണ്ടിയും, കാതോലികമല്ലാത്ത ഉപദേശത്തെ പാലിക്കയും പഠിപ്പിക്കയും ആത്മാക്കളെ വഞ്ചിച്ച് തെററായ പാതയിൽ നടത്തുകയും ചെയ്യുന്നവരുടെ തിരിച്ചുവരവിനുവേണ്ടിയും നിന്നോട്ട് ഞങ്ങൾ അപേക്ഷിക്കുന്നു.

കൎത്താവേ ഞങ്ങളുടെ............

൧൦. ഞങ്ങളുടെ മാതാപിതാക്കൾക്കും, ഗുരുക്കന്മാൎക്കും, പട്ടക്കാൎക്കും, മേല്പട്ടക്കാൎക്കും, സഹോദരസഹോദരിമാൎക്കും, സ്നേഹിതന്മാൎക്കും, മക്കൾക്കും, ഞങ്ങളുടെ രാജാക്കന്മാൎക്കും, ഭരണകൎത്താക്കൾക്കും, ഞങ്ങളെ സഹായിക്കയും ശുശ്രൂഷിക്കയും ചെയ്യുന്ന വേലക്കാൎക്കും, വേണ്ടി നിന്നോട്ട് ഞങ്ങൾ അപേക്ഷിക്കുന്നു. കൎത്താവേ ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളണമേ.

(തുടരും)

---

## ബഥന്യാശ്രമവാൎത്തകൾ.

പൌരസ്ത്യസഭകളിൽ വച്ച് ഏററവും പ്രാബല്യമുള്ള റഷ്യാസഭയിലെ ഒരു സന്യാസപട്ടക്കാരനായ ഫാദർ അൻഡ്രിയോനിക്കു അവർകൾ ആശ്രമത്തിൽ എത്തി അല്പദിവസം താമസിച്ചതിൻെറ ശേഷം സന്തുഷ്ടചിത്തനായി മടങ്ങിയിരിക്കുന്നു. ഇദ്ദേഹം കാതോലിക്കാബാവാ തിരുമനസ്സിലെ അതിഥിയായി ഏതാനുംദിവസം പഴയസിമ്മനാരിയിൽ താമസിച്ചതിൻെറ ശേഷമാണു് ആശ്രമത്തിൽ എത്തിയതു്. തിരുവല്ലാ ബഥനിപ്പള്ളിയിലും അല്പദിവസം ഇദ്ദേഹം താമസിക്കുകയുണ്ടായി. വിശ്വാസാചാരങ്ങളിൽ സുറിയാനിസഭയും റഷ്യാസഭയും തമ്മിലുള്ള ഐകരൂപ്യം നിമിത്തവും നമ്മുടെ ആരാധനാസമ്പ്രദായങ്ങളുടെ രീതികണ്ടും നമ്മുടെ സഭയെപ്പററി വളരെ മതിപ്പും ബഹുമാനവും ഇദ്ദേഹത്തിനുണ്ടായിട്ടുണ്ട്. കഴിഞ്ഞ നാലഞ്ചുവൎഷങ്ങളായി ഫ്റാൻസിൽ കുടിയേറിപ്പാൎക്കുന്ന റഷ്യാക്കാരുടെ ഇടയിൽ ഇദ്ദേഹം വേലചെയ്തുകൊണ്ടിരിക്കുകയായിരുന്നു. അവിടെയുള്ള ഇടവകകളുടെ ഭരണം നടത്തുന്ന റഷ്യൻമെത്രാപ്പോലീത്താ അവൎകളുടെ കല്പനയോടുകൂടെ ഇൻഡ്യയിൽ ചിതറിപ്പാൎക്കുന്ന റഷ്യാക്കാരുടെ ആത്മിക നിഷ്ഠതികൾ നടത്തിക്കൊടുക്കുന്നതിന് ഫാദർ അൻഡ്റി

യോണിക്ക് നിയോഗിക്കപ്പെട്ടിരിക്കുകയാണു്. ഇദ്ദേഹത്തിന്റെ വിനയം, നിഷ്ഠാപരമായ ലളിതജീവിതം, യഥാൎത്ഥഭക്തി, പരമാൎത്ഥത എന്നിവ ആരെയും ആകൎഷിക്കാതെയിരിക്കുന്നതല്ലാ.

ആശ്രമപട്ടക്കാർ നടത്തിക്കൊണ്ടിരിക്കുന്ന പെരുനാട്ടിലുള്ള ഇടവകപ്പള്ളിയിലെ ക്രിസ്തുമസ്സ് പെരുനാൾ പതിവുപോലെ എത്രയും ഭംഗിയായി നടത്തുന്നതിനു് വേണ്ട ഏൎപ്പാടുകൾ ചെയ്തിരിക്കുന്നു. ഈ നോൻപുദിവസങ്ങൾ ആശ്രമത്തിൽ കഴിച്ചുകൂട്ടുന്നതിനു് രണ്ടുമൂന്നു ശെമ്മാശ്ശന്മാർ ഞങ്ങളുടെ അതിഥികളായി താമസിച്ചുവരുന്നു. വടശ്ശേരിക്കരയുള്ള ബഥനി ചാപ്പലിലും വെണ്ണിക്കുളം തിരുവല്ലാ മുതലായ സ്ഥലങ്ങളിലെ ബഥനിപ്പള്ളികളിലും ഈ പെരുനാൾ ആഘോഷപൂൎവം കൊണ്ടാടുന്നതാണു്.

ആലുവാ യൂണിയൻ കോളേജിലെ പൂൎവവിദ്യാൎത്ഥികളിൽ ചിലൎക്കായി ഒരു ധ്യാനയോഗം നടത്തുന്നതിനു വക്കലെയ്ക്കു പോയിരുന്ന ഫാദർ അലക്സിയോസ് ഒ ഐ സി. അവർകൾ ആശ്രമത്തിൽ മടങ്ങിഎത്തിയിരിക്കുന്നു. ഈ ധ്യാനയോഗത്തിൽ യൂണിയൻ കോളേജ് പ്രൊഫസർ കെ. സി. ചാക്കൊ എം. എ., എൻ. എം. ഏബ്രഹാം ബി. എ., കെ സി. വറുഗീസ് ബി. എ., ററി. എസ്സ്. വറുഗീസ് ബി. എ. എൽ. ററി., ഇത്തിക്കര ടൈൽ ഫാക്ടറി മാനേജർ, ററി. ഒ. മാത്യു, നല്ലായി ദാനിയേൽ ശെമ്മാശ്ശൻ, വി. ററി. ഏബ്രഹാം ബി. എ., കൊല്ലം നാഷനൽബാങ്ക് ക്ലാൎക്ക് മാസ്റ്റർ ചാക്കൊ, യൂണിയൻ കോളേജ് പ്രൊഫസർ ററി. ബി. നൈനാൻ എം. എ., മുതലായവർ സംബന്ധിച്ചിരുന്നു.

ഞങ്ങളുടെ വിജാതീയ മിഷ്യൻവേല പ്രമാണിച്ചു് മേല്പാടം, ചെന്നിത്തല മുതലായ സ്ഥലങ്ങളിൽ പോയിരുന്ന ദിവ്യശ്രീ മത്തായി ശെമ്മാശ്ശൻ ഒ. ഐ. സി. അവർകൾ മടങ്ങി എത്തിയിരിക്കുന്നു.

കോട്ടയത്തുള്ള മൎത്തമറിയം വനിതാസമാജക്കാൎക്കായി ഒരു ധ്യാനയോഗം നടത്തുന്നതിനു് കോട്ടയത്തു പോയിരുന്ന ഫാദർ ബർസ്കീപ്പാ ഒ. ഐ. സി അവർകൾ തിരിച്ചെത്തി വെണ്ണിക്കുളത്തു താമസിച്ചുവരുന്നു.

---

# മത്തമറിയം വനിതാസമാജം.

(ഫാദർ എം. സി. കുര്യാക്കോസ് ബി. എ.)

മലങ്കര സുറിയാനിസഭയിൽ പല ഇടവകകളിലും സ്ത്രീകളുടെ ആത്മീയോന്നതിയെ ലാക്കാക്കി പ്രാത്ഥനായോഗങ്ങൾ കുറേക്കാലമായി നടത്തപ്പെട്ടുവരുന്നുണ്ടല്ലോ. ഇപ്രകാരം ചില യോഗങ്ങൾ കവിയൂർ സ്ലീബാപള്ളി ഇടവകയിലും കൂട്ടുക പതിവായിരുന്നു. സംഘാംഗങ്ങൾക്ക് കുമ്പസാരം, വിശുദ്ധകുർബാന എന്നീ കൂദാശകൾ പതിവായി നടത്തികൊടുക്കുന്നതിനു ബഥനി ആശ്രമത്തിൽ നിന്നു് ഒരു വൈദികനെ നിയോഗിക്കണമെന്നുള്ള അപേക്ഷപ്രകാരം മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമേനിയാൽ നിയമിതനായ ഫാദർ ബർസ്ലീബ്ബാ അവർകൾ എത്രയും കൃത്യബോധത്തോടെ ആ ചുമതലകൾ വഹിച്ചുവരവെ, പ്രവത്തനരീതി കൂടുതൽ പ്രയോജനകരമാക്കുന്നതിനുള്ള മാർഗ്ഗങ്ങളെപററി ആലോചിക്കുന്നതിനായി ൧൧൦൪ ഇടവം ൧൭-ാംതീയതി അദ്ദേഹത്തിൻെറ അധ്യക്ഷതയിൽ സ്ലീബാപള്ളിമുറിയിൽ വച്ചു് ഒരു യോഗം കൂടി. മനുഷ്യകുലത്തിന് പൊതുവേയും സ്ത്രീലോകത്തിനു് പ്രത്യേകിച്ചും ആദർശയോഗ്യയായ ദൈവമാതാവിൻെറ മധ്യസ്ഥതമൂലമുള്ള ദൈവകൃപകളിൽ ശരണപ്പെട്ടു് മുമ്പോട്ടുപോകണമെന്നുറച്ചുകൊണ്ടും ആ കാര്യം സംഘാംഗങ്ങളുടെ ഓർമ്മയിൽ സർവ്വദാ ഉണ്ടായിരിക്കേണ്ടതിനുവേണ്ടിയും യോഗത്തിനു് 'മത്തമറിയം വനിതാസമാജം' എന്നു് നാമകരണം ചെയ്തു. കേരളീയസ്ത്രീകൾക്കു് സഹജമായ വിനയം, അടക്കമൊതുക്കം, പാതിവ്രത്യം, അനുസരണം, ദാനധർമ്മം, അതിഥിസൽക്കാരം, ദൈവഭക്തി, നോമ്പാചാരം മുതലായ സുകൃതങ്ങളിൽ നമ്മുടെ സ്ത്രീകളെ നിലനിറുത്തി പുണ്യജീവിതം കഴിച്ചുകൂട്ടുവാൻ അവരെ പരിശീലിപ്പിക്കണമെന്നുള്ളതാണു് പ്രസ്തുത സമാജത്തിൻെറ പൊതുവെയുള്ള ഉദ്ദേശം. അതുകൊണ്ടത്രേ ഈ സൽഗുണങ്ങൾ നിറഞ്ഞുവിളങ്ങുന്ന കൃപനിറഞ്ഞ മറിയാമിനെ ആദർശസ്ത്രീരത്നമായി സ്വീകരിച്ചു് അവിടുത്തെ നാമത്തിൽ ഈ സമാജത്തെ സ്ഥാപിച്ചിട്ടുള്ളതു്. ആ ഭാഗ്യവതിയുടെ മധ്യസ്ഥത അതിന് കാവലും കോട്ടയും ആയിരിക്കും; സംശയമില്ലാ.

മത്തമറിയാം സമാജാംഗങ്ങൾ സന്ധ്യാപ്രഭാതപ്രാത്ഥന കൾക്കു പുറമെ പത്തു കല്പനകൾ, സഭയുടെ ഏഴുകല്പനകൾ, ശരീരാത്മസംബന്ധമായ പുണ്യപ്രവൃത്തികൾ, വിശുദ്ധകന്യക മറിയാമിൻെറ സ്തുതിപ്പ്, സ്നേഹത്തെപ്പററിയുള്ള പൗലോസ് ശ്ലീഹായുടെ ഉപദേശം എന്നിവ ഹൃദിസ്ഥമാക്കണമെന്നു് നിർബന്ധമുണ്ട്. എല്ലാ മാസത്തിലും രണ്ടാമത്തെ വെള്ളിയാഴ്ച കുമ്പസാരിക്കുകയും ശനിയാഴ്ച വിശുദ്ധകർബാന അനുഭവിക്കുകയും ചെയ്യണമെന്നുള്ളതു് സമാജത്തിൻെറ സഭാനുസരണമായ ഒരു ആചാരമായിരിക്കുന്നു.

സമാജത്തിൻെറ എല്ലാ ശാഖായോഗങ്ങളും ഒരേ കാര്യപരിപാടിതന്നെ അനുഷ്ഠിക്കുന്നു. ഓരോ സ്ഥലത്തും നിശ്ചിതദിവസത്തിൽ രണ്ടുമണിക്കു് യോഗം ആരംഭിക്കണമെന്നാണു് വച്ചിരിക്കുന്നതു്. ആദ്യമായി ഒരു കൗമാ നമസ്കരിച്ചതിൻെറശേഷം ശ്രേഷ്ഠാനുമതിയുള്ള മദ്ധ്യസ്ഥപ്രാത്ഥന ഉപദേഷ്ടാവു് ഉച്ചരിക്കുകയും യോഗം പ്രതിവാക്യം ചൊല്ലുകയും ചെയ്യുന്നു. അനന്തരം ഭക്തിപരമായ ഒരു ഗീതം ചൊല്ലിയുംവച്ചു് ദീർഘദർശനത്തിൽ നിന്നും, പുതിയ നിയമത്തിൽ നിന്നും സങ്കീത്തനത്തിൽനിന്നും ഓരോ അധ്യായം വായിക്കുന്നു. എല്ലാവരും വേദപുസ്തകം കൊണ്ടുവരണമെന്നുള്ളതുകൊണ്ടു് അക്ഷരജ്ഞാനമുള്ള ഓരോരുത്തർക്കും ഓരോ വാക്യമെങ്കിലും വായിപ്പാൻ സൗകര്യമുണ്ടായിരിക്കും. ഒരു ഗീതം കൂടെ ചൊല്ലിയതിൻെറ ശേഷം അനുവദിക്കപ്പെട്ടിട്ടുള്ള ഉപദേഷ്ടാവു് യുക്തമെന്നുതോന്നുന്ന വിഷയത്തെപററി പ്രസംഗരൂപേണ സംസാരിക്കുന്നു. അവസാനമായി പ്രാത്ഥനയാണുള്ളതു്. ആവശ്യമുള്ളപക്ഷം കാര്യാലോചന എന്നൊരു ചടങ്ങുകൂടെ ഉണ്ടായിരിക്കുന്നതാണു്. യോഗത്തിൽ എല്ലാവരും പന്തിയായി ഇരിക്കുകയും ആദ്യവസാനം എത്രയും ക്രമമായും ഭംഗിയായും വത്തിക്കുകയും ചെയ്യണമെന്നുള്ളതു് ഏററക്കുറെ അനുഷ്ഠിക്കപ്പെടുന്നുണ്ടു്. സമാജത്തിൻെറ പൊതുച്ചെലവുകൾക്കായി അംഗങ്ങളേവരും പ്രതിമാസം എട്ടു കാശുവീതം കൊടുക്കുന്നതുകൂടാതെ ആണ്ടിലൊരിക്കൽ ഒരു പ്രത്യേക ആദ്യഫലശേഖരവും നടത്താറുണ്ടു്. അതാതുസ്ഥലത്തെ സെക്രട്ടറി മാസാവസാനത്തിൽ ജനറൽ സെക്രട്ടറിയുടെപേക്കു് ഓരോ യോഗത്തിൻെറ ഹാജർ ആദിയായി സകലവിവര

ങ്ങളും കാണിക്കുന്ന ഒരു റിപ്പോർട്ട് അയയ്ക്കണമെന്നുള്ള നിഷ്കർഷ പ്രോത്സാഹജനകമാണ്.

പരസേവനം ഒരു പുണ്യവും ദൈവസ്നേഹത്തിന്റെ ഒരു ലക്ഷണവും ആകുന്നുവല്ലോ. "ഈ ചെറിയവരിൽ ഒരുവനു ചെയ്തതു് എനിക്കു ചെയ്തതത്രെ" എന്നാണല്ലോ കർത്തൃമൊഴി. സഭയുടെ ഉന്നമനാർത്ഥം നിഷ്കിഞ്ചനത്വത്തെ സമ്പത്തായി സ്വീകരിച്ചിട്ടുള്ള ബഥനി ആശ്രമസ്ഥന്മാരെയും സന്യാസിനികളെയും സഹായിക്കുന്നകാര്യത്തിൽ സമാജാംഗങ്ങൾ വളരെ താല്പര്യമുള്ളവരായിരുന്നു. അതിനുള്ള ഒരു പ്രത്യേക നേർച്ചയായി അവർ മാസംതോറും പിടിയരിപിരിച്ച് ഇപ്പോഴത്തെപോലെ ആരംഭഘട്ടത്തിലും കൊടുത്തുവന്നു. സുവിശേഷവേല ചെയ്യുന്ന ദൈവഭൃത്യർക്കുചെയ്യുന്നതു് ദൈവത്തിനുതന്നെ ചെയ്യുന്നതായി ഏവരും ധരിച്ചു് സന്തോഷപൂർവം പ്രവർത്തിച്ചുപോന്നു.

ഏവംവിധം ഉന്നതമായ ആദർശങ്ങൾ, പ്രയോജനകരമായ നിയമാചാരങ്ങൾ കൃത്യനിഷ്ഠയോടുകൂടിയ നടപടികൾ എന്നിവയ്ക്കുംപുറമെ ജനറൽ സെക്രട്ടറിയുടെയും സഹപ്രവർത്തകയുടെയും ഊർജ്ജസ്വലമായ പ്രചരണവേല നിമിത്തം മററുചില പ്രാർത്ഥനായോഗങ്ങൾക്ക് മർത്തമറിയം വനിതാസമാജത്തോടു യോജിക്കണമെന്നു് ആഗ്രഹമുണ്ടായി. തൽഫലമായി ഒന്നാമത്തെവർഷാവസാനമായപ്പോൾ പത്തുശാഖകൾ അതിനുണ്ടായിരുന്നു. പ്രഥമവാർഷികയോഗം പുലിക്കോട്ടിൽ വന്ദ്യദിവ്യശ്രീ യൗസേപ്പുറമ്പാൻ അവർകളുടെ അദ്ധ്യക്ഷതയിൽ ൧൧൦൭ ഇടവം ൧൭-ാംതീയതി കവിയൂർ സ്ലീബാപള്ളിയിൽവച്ചു് നടത്തപ്പെടുകയും മേൽനടത്തിപ്പിനു് അഞ്ചു് അംഗങ്ങളടങ്ങിയ ഒരു കമ്മട്ടിയെ രൂപീകരിക്കയും ചെയ്തു.

മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അവർകളുടെ രക്ഷാധികാരത്തിൽ ഉത്സാഹപൂർവംതന്നെ നടന്നുപോന്ന സമാജത്തിന്റെ പുരോഗമനത്തിന് സാരമായ ഒരു പ്രതിബന്ധമുണ്ടായി. ൧൧൦൫ കന്നിമാസം ൪-ാംതീയതി ബഥനി ആശ്രമാദ്ധ്യക്ഷനായിരുന്ന മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് സഭാഭ്രംശം ചെയ്തു. അനേയായികളായിരുന്ന പലരെയും അദ്ദേഹം റീത്തീകരിച്ചു. സുറിയാനിസഭയിൽ സുറിയാനിസഭയ്ക്കുവേണ്ടി സുറിയാനിസഭാംഗങ്ങളിൽനിന്നു

ള്ള സഹായസഹകരണംമൂലം ആശ്രമം സ്ഥാപിച്ചു നടത്തിവന്ന അദ്ദേഹം ആ പാവപ്പെട്ടസഭയെ ഉപേക്ഷിക്കുമെന്ന് ആരു് വിചാരിച്ചു? മർത്തമറിയം സമാജാംഗങ്ങൾക്ക് ബഥനിയോടുള്ള ഭക്തിബഹുമാനസ്നേഹാധിക്യം നിമിത്തവും അതു് സഭയുടെ ഉൽക്കർഷത്തിനായി ഭവിക്കുമെന്നുള്ള വിശ്വാസംകൊണ്ടും അവരേവരും അതിനെ ശക്തിക്കപ്പുറമായി സഹായിച്ചുകൊണ്ടാണിരുന്നതു്. അതിന്റെ ഭാവഭേദം അവൎക്കു് മമ്മഭേദകമായിരുന്നു. ആ സംഭവം അവരെ അസ്വസ്ഥരാക്കി. അവരിൽനിന്നും ചിലർ റീത്തീകരിക്കപ്പെട്ടു. മററുചിലർ സമാജത്തെ കൈവെടിഞ്ഞു. സമാജത്തിന്റെ ഗതിമന്ദീഭവിച്ചു. എന്നിട്ടും നിരാശപ്പെടാതെ സ്ഥിരോത്സാഹത്തോടും ദൈവാശ്രയത്തിലും പ്രവത്തിച്ചുകൊണ്ടിരുന്ന സെക്രട്ടറിമാരുടെ സഭാഭക്തി പ്രശംസനീയംതന്നെ.

ഇങ്ങനെയിരിക്കെ, ഫാദർ അലക്സിയോസ് അവർകൾക്കു് സമാജത്തിന്റെ അനാഥാവസ്ഥയിൽ അനുകമ്പതോന്നി. ഗുരുവും ആശ്രമപിതാവുമായ മാർ ഒരംവാനിയോസ്മെത്രാപ്പോലീത്താ തിരുമേനിയുടെയും മററും വേർപാടുമൂലം ദുസ്സഹമായ മനോവ്യഥ അനുഭവിച്ചുകൊണ്ടിരുന്ന അദ്ദേഹത്തിന്റെയും സഹപ്രവത്തകനായ ഫാദർ ബർസ്ലീപ്പായുടെയും മററും വിശ്വാസസ്ഥിരതയും മാതൃസഭാഭക്തിയും അനുകരണനീയം തന്നെ. സഭയുടെന്നപ്രകാരം മർത്തമറിയം വനിതാസമാജത്തിനുവേണ്ടിയും അധ്വാനിക്കുന്നതിനു് ഒരം വന്ദ്യവൈദികന്മാർ സന്നദ്ധരായതു് വളരെ ആശ്വാസകരമായിരുന്നു. സമാജം വീണ്ടും ശക്തിയായിപ്രവത്തനംതുടങ്ങി. രണ്ടാമത്തെവർഷം തികഞ്ഞപ്പോഴേക്കു് സംഘങ്ങളുടെ എണ്ണം പതിനാലായിവദ്ധിച്ചു. ദ്വിതീയ വാർഷികയോഗം ൧൧൦൭ ഇടവം ൩-ാംതീയതി തുമ്പമൺ ഭദ്രാസന ഇടവകയുടെ നി. വ. ദി ശ്രീ മാർ പീലക്സീനോസ് എപ്പിസ്ക്കോപ്പാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കേമമായി ആഘോഷിക്കപ്പെട്ടു. സഭാഭ്രംശംചെയ്ത മാർ ഈവാനിയോസ് തിരുമേനിക്കു പകരം സമാജത്തിന്റെ രക്ഷാധികാരിയായിരിക്കണമെന്നുള്ള അപേക്ഷയെ അദ്ദേഹം സന്തോഷപൂർവ്വം സ്വീകരിച്ചു. സംഘത്തിനു് ഏഴു് അംഗങ്ങളടങ്ങിയ ഒരു കമ്മററിയെ തിരഞ്ഞെടുത്തു. ബഥനി ആശ്രമാദ്ധ്യക്ഷനായ ഫാദർ അലക്സിയോസ് ഒ. ഐ. സി. അവർകൾ അതിന്റെ സ്ഥിരം പ്ര

സിഡൻറും ശ്രീമതി കെ. എം. അന്നാമ്മ സെക്രട്ടറിയും ആകുന്നു. ഈ മഹിളാരത്നത്തിൻെറ മതതീഷ്ണതയും ഭക്തിവൈരാഗ്യവും സ്ഥിരോത്സാഹവും ഊർജ്ജസ്വലതയും സ്തുത്യർഹമത്രെ. സമാജത്തിൻെറ അഭിവൃദ്ധിക്കുവേണ്ടി സർവ്വാത്മനാ സഹകരിച്ച് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവളും സഭാവിശ്വാസാചാരങ്ങളിൽ വളരെ നിഷ്ഠയുള്ളവളുമായ സഹസെക്രട്ടറി ശ്രീമതി കെ. എം. അച്ചാമ്മ അതിനു് ഒരു ഭൂഷണം തന്നെയാണു്. വന്ദ്യപിതാക്കന്മാരായ കാതോലിക്കാബാവാ തിരുമനസ്സിലേയും വലിയ തിരുമേനിയുടെയും നിഴലിലും, വിശാലഹൃദയനായ കൊച്ചുതിരുമേനിയുടെ രക്ഷാധികാരകർത്തൃത്വത്തിലും, സ്വാർത്ഥപരിത്യാഗികളായ ആശ്രമവൈദികന്മാരുടേയും നന്മനസ്സുള്ള ഇടവകപ്പട്ടക്കാരുടെയും പ്രാദേശികോപദേഷ്ടാക്കളുടേയും പോഷണത്തിലും സെക്രട്ടറിമാരായ മഹിളാമണികളുടെ ദൈവാശ്രയത്തോടുകൂടെയുള്ള സ്ഥിരോത്സാഹത്തിലും, സർവ്വോപരി ആദർശസ്ത്രീരത്നമായ ദൈവമാതാവിൻെറ കാവലിലും മദ്ധ്യസ്ഥതയിലും സമാജം ജഗദീശകടാക്ഷത്താൽ സർവ്വോൽക്കർഷേണ വർത്തിക്കുമെന്നു് പ്രതീക്ഷിക്കാം.

---

സണ്ടേസ്ക്കൂൾപംക്തി

## നമ്മുടെ കുട്ടികളുടെ പരിശീലനം

(വി. ജി തോമ്മസ് ബി. എ. ബി. ഡി.)

ദൈവം നമ്മെ എന്തുദ്ദേശത്തോടുകൂടി സൃഷ്ടിച്ചുവോ, ആ ഉദ്ദേശം വ്യക്തമായി മനസ്സിലാക്കി, ആ ഉദ്ദേശസാദ്ധ്യത്തിനായി നമ്മുടെ സകലശക്തികളേയും വേണ്ടപോലെ വിനിയോഗിക്കയത്രെ നമ്മുടെ കർത്തവ്യകർമ്മം. ദൈവം എത്രയും പരിപാവനമായ ഉദ്ദേശത്തോടുകൂടെയത്രെ നമ്മെ സൃഷ്ടിച്ചതു്. താൻ പരിശുദ്ധനായിരിക്കുന്നപ്രകാരം, നാമും നമ്മുടെ പരിശുദ്ധവിചാരങ്ങളാലും, സംഭാഷണങ്ങളാലും, പ്രവൃത്തികളാലും പരിശുദ്ധമായ അവസ്ഥയിൽ എത്തിച്ചേരണമെന്നത്രെ നമ്മെപ്പററി ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്.

മനുഷ്യരെ സൃഷ്ടിക്കുക എന്ന് എത്രയും പരിപാവനമായ കർമ്മം മുഴുവനും താൻ തന്റെ സ്വന്തമാക്കാതെ, അതിൽ നമ്മേക്കൂടെ പങ്കാളികളാക്കിയിരിക്കുന്നു എന്നുള്ളതു് നാം ഏതും വിസ്മരിക്കത്തക്കതല്ലാ.

നാം ഇപ്രകാരം തന്റെ സൃഷ്ടികർമ്മത്തിൽ പങ്കാളികളായി പ്രവർത്തിക്കുമ്പോൾ, നമ്മെ സൃഷ്ടിച്ച അവസരത്തിൽ തന്റെ മനസ്സിൽ എത്രകണ്ടു പരിശുദ്ധമായ ചിന്ത ഉണ്ടായിരുന്നുവോ, താദൃശമായ പരിശുദ്ധചിന്ത നമ്മിലും ഉണ്ടായിരിക്കേണ്ടതത്യന്താപേക്ഷിതമത്രെ. പ്രത്യുത മൃഗീയ ചിന്താനിവൃത്തിക്കായിമാത്രം കുടുംബജീവിതത്തിൽ നാം ഏർപ്പെടുന്നപക്ഷം അതു് സ്രഷ്ടാവിന്റെ ഉദ്ദേശത്തെ മറന്നും അവഗണിച്ചും പ്രവർത്തിച്ചുവെന്നേ വന്നുകൂടൂ. ആയതിനാൽ കുടുംബജീവിതം നയിക്കുമ്പോൾ പരിശുദ്ധചിന്തകളാൽ പ്രേരിതരാകുന്നതായാൽ നമ്മുടെ സന്താനങ്ങൾക്കു് അമൂല്യമായ ഒരു സ്വത്തിനെ സമ്പാദിച്ചുകൊടുക്കുകയാണെന്നു് നിസ്സംശയം പറയാവുന്നതാണു്.

“ശിശുവിന്റെ സ്വഭാവം മാതാവിന്റെ ഉദരത്തിൽ വച്ചു തന്നെ രൂപവൽക്കരിക്കപ്പെടുന്നു” എന്നു് ഒരു മനഃശാസ്ത്രപണ്ഡിതൻ അഭിപ്രായപ്പെട്ടിരിക്കുന്നു. ഏതൊരു മാതാവു് തന്റെ ഗർഭകാലത്തെ പരിപാവനമായ ചിന്തകളാലും പ്രവൃത്തികളാലും നിറയ്ക്കുന്നുവോ അവൾ സൽസ്വഭാവിയായ ഒരു ശിശുവിന്റെ മാതാവായിത്തീരുന്നതാണു്. പ്രത്യുത പൈശാചികമായ ചിന്തകളാലും പ്രവൃത്തികളാലും ഏതൊരു സ്ത്രീ തന്റെ ഗർഭകാലം കഴിച്ചുകൂട്ടുന്നുവോ ആ സ്ത്രീ ദുസ്സ്വഭാവിയായ ഒരു ശിശുവിന്റെ മാതാവായിത്തീരുന്നതാണു്. ഇത്രയും പറഞ്ഞതിൽ നിന്നും ഒരു ശിശു ഭൂലോകജാതനാകുന്നതിനു മുമ്പു തന്നെ അവന്റെ സ്വഭാവത്തിനു് ഏതോ ചില രൂപങ്ങൾ വരാവുന്നതാണെന്നും, ഇപ്രകാരം സംഭവിക്കാവുന്നതുകൊണ്ടു് നാം പ്രത്യേക ചില കരുതലുകൾ ചെയ്യേണ്ടതാണെന്നും വ്യക്തമാണല്ലൊ. പരിശുദ്ധമായവിധത്തിൽ ജീവിതം നയിക്കുന്നസ്ത്രീപുരുഷന്മാരുടെ സന്താനങ്ങൾ സാധാരണമായി ജാതമാകുന്നതു് ഒരു വിശുദ്ധജീവിതം നയിക്കുവാനുള്ള ശക്തികളോടുകൂടെയത്രെ. എന്നാൽ അസന്മാർഗ്ഗികമായ ജീവിത ചര്യയോടുകൂ

ടിയ സ്ത്രീപുരുഷന്മാരിൽനിന്നുണ്ടാകുന്ന സന്താനങ്ങൾ സാധാരണമായി ഒരു ദുർമ്മാർഗ്ഗജീവിതം നയിക്കുവാനുള്ള ചായ്‌വുകളോടുകൂടിയത്രെ കാണപ്പെടുന്നതു്. എന്നാൽ സൽസ്വഭാവികളായ മാതാപിതാക്കന്മാരുടെ കുട്ടികൾ ചീത്ത സാഹചര്യം മൂലം ദുസ്സ്വഭാവികളായിത്തീരാവുന്നതും, ദുർമ്മാർഗ്ഗികളായ മാതാപിതാക്കന്മാരുടെ സന്താനങ്ങൾ സാനുകൂലമായ പരിതസ്ഥിതികൾ മൂലം സൽസ്വഭാവികളായിത്തീരാവുന്നതുമാകുന്നു.

പൌരാണിക കാലത്തു് ജീവിച്ചിരുന്നവർ സാമൂഹ്യമായി ഒരു മാന്യസ്ഥാനം കുട്ടികൾക്കു കൊടുത്തിരുന്നില്ല എന്നു് നമുക്കു് വിശുദ്ധവേദത്തിൽനിന്നും മനസ്സിലാക്കാൻ സാധിക്കും. ശ്രീ യേശുക്രിസ്തു ഒരു സ്ഥലത്തു് ദൈവരാജ്യത്തെസംബന്ധിച്ചു് പ്രബോധിപ്പിച്ചുകൊണ്ടു് നിന്നസമയം കുറെസ്ത്രീകൾ തങ്ങളുടെ കുട്ടികളേയുംകൊണ്ടു് യേശുക്രിസ്തുവിനെ കാണുവാൻവന്നപ്പോൾ, അദ്ദേഹത്തിന്റെ ശിഷ്യന്മാർ കുട്ടികളെ അദ്ദേഹത്തിന്റെ സന്നിധിയിലേക്കു് വിടാതെ തടുത്തുനിർത്തിയതു് ഇതിനു് ഒരു ഉദാഹരണം തന്നെ. എന്നാൽ ഇപ്രകാരമുള്ള പെരുമാററത്തെ ക്രിസ്തു ശക്തിയായി പ്രതിഷേധിക്കുകയും ശിശുക്കൾ സ്വർഗ്ഗരാജ്യത്തിന്റെ സാക്ഷാൽ അവകാശികൾ ആണെന്നു് ശിഷ്യന്മാരെ ധരിപ്പിക്കുകയും ചെയ്തതായി നാം വായിക്കുന്നുണ്ടല്ലൊ.

ആധുനികകാലത്തു് കുട്ടികളുടെ വിലയും നിലയും നാം കുറെയെല്ലാം മനസ്സിലാക്കിയിരിക്കുന്നു. കുട്ടികൾക്കു് എത്രയും മാന്യമായ ഒരു സ്ഥാനം നാം കല്പിച്ചുകൊടുക്കുന്നുണ്ടു്. മനഃശാസ്ത്രജ്ഞന്മാർ കുട്ടികളുടെ മാനസികമായും, ആത്മികമായുമുള്ള സ്ഥിതിയേയും വളർച്ചയേയും പററി ആഴമായി ചിന്തിക്കുകയും ധാരാളം പഠിക്കുകയും, ചിലതെല്ലാം കണ്ടുപിടിക്കുകയും ചെയ്തിരിക്കുന്നു. അനവധി പുസ്തകങ്ങൾ ഇതുസംബന്ധിച്ചു് എഴുതപ്പെട്ടിട്ടുണ്ടു്. വിദ്യാവിശാരദന്മാർ കുട്ടികളുടെ പ്രകൃതി, അവരുടെ അഭിരുചി, ഇവയെ ആസ്പദമാക്കി അവരുടെ പാഠപദ്ധതികളെ രൂപപ്പെടുത്തിത്തുടങ്ങിയിരിക്കുന്നു. ഏതു ആകൃതിയിലും ആക്കിത്തീർക്കാവുന്ന കളിമണ്ണായിട്ടോ, യാതൊന്നും എഴുതപ്പെട്ടിട്ടില്ലാത്തതായ ഒരു പുസ്തകത്തിന്റെ കടലാസ്സായിട്ടോ, പ്രതിമ കൊത്തപ്പെട്ടിട്ടില്ലാത്ത ഒരു വെറും മാർബിൾകല്ലായിട്ടോ കുട്ടികളെ സാമ്യപ്പെടുത്തിയിരുന്നകാലം കഴിഞ്ഞു

പോയിരിക്കുന്നു. നാം വിചാരിക്കുന്ന ഏതുരൂപവും അതിന് നൽകത്തക്കവണ്ണമുള്ള ജീവനില്ലാത്ത ഒരു വെറും സാധനമെന്നതാട്ട് കുട്ടികളെ നാം ഇപ്പോൾ സാമ്യപ്പെടുത്താറില്ല. എന്നാൽ നന്മയോ തിന്മയോ പ്രവൎത്തിക്കുവാനുള്ള ഗൂഢമായ ശക്തികൾ, ആ ശക്തികൾക്ക് തക്കതായ അവസരം ലഭിക്കുമ്പോൾ പ്രവൎത്തനം നടത്തുവാനായി ഓരോശിശുവിലും ജന്മനാതന്നെ സ്ഥിതിചെയ്യുന്നുഎന്നു നാം വിശ്വസിക്കുന്നു. ഒരു ശിശുവിൽ തിന്മയിലേക്കുള്ള ചായ്വുകൾ ധാരാളം ഉണ്ടെന്നിരുന്നാലും ഇവയ്ക്കു് എതിരായ ദൈവികശക്തികൾകൊണ്ടു് ഈ ചായ്വുകളെ നശിപ്പിക്കുവാൻ സാധിക്കുന്നതാണ്.

മനഃശാസ്ത്രജ്ഞന്മാർ തങ്ങളുടെ സൂക്ഷ്മപഠനത്തിനുശേഷം കുട്ടികളെസംബന്ധിച്ച് കണ്ടുപിടിക്കുവാൻ സാധിച്ചിട്ടുള്ളതിൽ അതിപ്രധാനമായിട്ടുള്ള ഒരു സംഗതി കുട്ടികളിൽ ഓരോവ്യക്തിക്കും വളൎച്ചഘട്ടങ്ങൾ ഉണ്ടെന്നുള്ളതാണ്. ജനനം മുതൽ പൂൎണ്ണവളൎച്ച എത്തുന്നതുവരെ ഓരോകുട്ടിക്കും ഒന്നിനെതുടൎന്ന് ഒന്നായി ഓരോഘട്ടവും, ഈ ഘട്ടങ്ങൾക്ക് ഓരോന്നിനും പ്രത്യേക സ്വഭാവവിശേഷങ്ങളും ഉണ്ടു്. ശാസ്ത്രജ്ഞന്മാർ തമ്മിൽ ഓരോഘട്ടത്തിനും എത്രത്തോളം ദൈൎഘ്യമുണ്ടെന്നുള്ളതിനെസംബന്ധിച്ച് അല്പാല്പം അഭിപ്രായവ്യത്യാസമുള്ളവരാണു്. എന്നിരിക്കിലും സാധാരണമായി ൨൪-ാമത്തെ വയസ്സുവരെ ൬ പ്രധാനഘട്ടങ്ങളായി തിരിക്കാം.

| | | വയസ്സ് | |
|---|---|---|---|
| ൧. | ശൈശവം | 0 | ൪. |
| ൨. | ബാല്യം (ആദ്യഘട്ടം) | ൪ | ൮. |
| ൩. | ബാല്യം (രണ്ടാംഘട്ടം) | ൮ | ൧൨. |
| ൪. | കൗമാരം | ൧൨ | ൧൬. |
| ൫. | യൌവ്വനാരംഭം | ൧൬ | ൨൦. |
| ൬. | പൂൎണ്ണയൌവ്വനം | ൨൦ | ൨൪. |

കുട്ടികളെ സമുദായത്തിനും സഭയ്ക്കും പ്രയോജനമുള്ളവരായി, ദൈവഭക്തിയിൽ വളൎത്തുവാൻ ഇച്ഛിക്കുന്ന മാതാപിതാക്കന്മാരോ, സൺഡേസ്കൂൾ അദ്ധ്യാപകന്മാരോ നിൎവ്വഹിക്കേണ്ടിയ പ്രഥമവും പ്രധാനവുമായ കൃത്യം കുട്ടികളെ സംബന്ധിച്ചുള്ള പഠനമാണ്. കുട്ടികളെ നല്ലപോലെ പഠിച്ചതി

നുശേഷമേ അവരെ വേണ്ടപോലെ പഠിപ്പിക്കുവാൻ സാധ്യമുള്ളു. അദ്ധ്യാപകൻ തന്റെ ക്ലാസിലുള്ള ഓരോകുട്ടിയെയും നല്ലപോലെ പഠിക്കണം. ഇപ്രകാരം നടത്തുന്ന പഠനത്തെ ആസ്പദമാക്കിവേണം തന്റെ ശിക്ഷാക്രമം ക്രമപ്പെടുത്തുവാൻ. ഓരോ കുട്ടിയോടും ഓരോ പ്രത്യേകരീതി വൎത്തിച്ചെങ്കിൽ മാത്രമെ ആ പ്രത്യേക കുട്ടിക്ക് കാൎയ്യമായ എന്തെങ്കിലും പ്രയോജനം സിദ്ധിക്കുകയുള്ളു.

മേൽപ്രസ്താവിച്ച ഓരോഘട്ടങ്ങളിലും, അതാതുഘട്ടത്തിൽ കുട്ടികൾക്ക് സഹജമായുള്ള മനോഗതിയും സ്വഭാവവിശേഷങ്ങളും എന്തെന്നുമനസ്സിലാക്കിവേണം നാം മതപരമായ പരിശീലനം നടത്തുവാൻ. ഈ ഓരോ ഘട്ടത്തിലും കുട്ടികളെസംബന്ധിച്ച് ചെയ്യേണ്ട ഓരോ പ്രത്യേകസംഗതികൾ ഉണ്ട്. അടിസ്ഥാനങ്ങൾ ഇടേണ്ടതായിട്ടും, ആദൎശങ്ങൾ രൂപപ്പെടുത്തേണ്ടതായിട്ടും ഉണ്ട്. ആഗ്രഹങ്ങൾ ജനിപ്പിക്കേണ്ടതായിട്ടും, പെരുമാററങ്ങൾ രൂപീകൃതമാക്കേണ്ടതായിട്ടും ഉണ്ട്. ഈ രീതികളിൽകൂടി മുന്നോട്ടുപോകുന്നതുകൊണ്ട് പ്രധാനമായി ഓരോ കുട്ടിയെയും സംബന്ധിച്ച് സാധിക്കുവാനുള്ളത് അവൻ യേശുക്രിസ്തുവിന്റെ മാതൃകയെ അനുകരിക്കുന്ന അവിടത്തെ സാക്ഷാൽ ശിഷ്യനായിത്തീരുക എന്നുള്ളതാണ്.

ഒരുമനുഷ്യന്റെ ആയുസ്സിൽ ശൈശവം എത്രയും പ്രാധാന്യത്തെ അൎഹിക്കുന്ന ഒന്നാണെന്ന് വിശേഷിച്ച് പറയേണ്ടതില്ലാ. ഒരുവന്റെ ഭാവി എന്തായിത്തീരുമെന്ന് മുന്നമെകൂട്ടി പ്രവചിക്കണമെങ്കിൽ ശൈശവകാലത്തുള്ള അവന്റെ പരിശീലനത്തെ സൂക്ഷിച്ചു വീക്ഷിച്ചാൽ മാത്രം മതിയാകുന്നതാണ്. ശിശുവിനെ ഏതുവിധത്തിൽ തിരിച്ചുവിടുവാൻ നാം ആഗ്രഹിക്കുന്നുവോ ആ രീതിയിൽ സാധിക്കുവാൻ യാതൊരു പ്രയാസവും ഇല്ലാ. അനുകരണശീലം ദൈവദത്തമായി അവനിൽ സ്ഥിതിചെയ്യുന്നു. അനുകരണയോഗ്യമോ, അനുകരണയോഗ്യമല്ലാത്തതോ ഏതു് അവന്റെ അക്ഷിക്ക് ലക്ഷീഭവിക്കുന്നുവോ, അതു് അവൻ അനുകരിച്ചുകൊള്ളും. ഒരുശിശു മാതാവിന്റെ പാൽ സംശയലേശംകൂടാതെ എപ്രകാരം കുടിക്കുന്നുവോ, അതുപോലെയായിരിക്കും നാം ചെയ്യുന്ന ഏതു പ്രവൃത്തിയും ഗുണദോഷചിന്ത കൂടാതെ അവൻ അനുകരിക്കു

ന്നതു്. അയതിനാൽ നമ്മുടെ കുട്ടികൾ ഭാവിയിൽ ക്രിസ്തുസഭയുടെ ഉത്തമ പൌരന്മാരായിതീരുവാൻ നാം—കാംക്ഷിക്കുന്നു, എന്നുവരികിൽ—അവർ തങ്ങൾക്കുതന്നേയും, മററുള്ളവക്കും ദൈവത്തിനും പ്രയോജനമുള്ളവരായിത്തീരണമെന്നു് ആഗ്രഹിക്കുന്നപക്ഷം—കുട്ടികളെ വളരെ സൂക്ഷ്മതയോടെ പരിശീലിപ്പിക്കേണ്ടതു് ഒഴിച്ചുവയ്ക്കുവാൻ പാടില്ലാത്ത ചുമതലയാണെന്നു് മനസ്സിലാക്കണമേ.

(തുടരും)

---

## വിശുദ്ധസഭയും കൂദാശകളും.

---

(വെങ്ങാലിൽ മിസ്റ്റർ എം. പി. കോശി.)

അദൃശ്യനായ ദൈവത്തിൽനിന്നു് ആത്മിക അനുഗ്രഹങ്ങൾ പ്രാപിപ്പാൻ വി: കൂദാശകളും അവയിലുള്ള വിശ്വാസവും ആവശ്യമാണെന്നു് വി: സഭ പഠിപ്പിക്കുന്നു. ഈ ഉപദേശം മൌഢ്യവും വേദവിപരീതവുമാണെന്നു് ചില ഇടത്തുട്ടുകാർ ഉപദേശിക്കുന്നു. ആദാം നഷ്ടപ്പെടുത്തിയജീവനെ മനുഷ്യവർഗ്ഗത്തിൽ ദാനംചെയ്യുന്നതിനു് മനുഷ്യനായി വെളിപ്പെട്ടദൈവത്തിന്റെ ദൃശ്യസ്ഥാപനമാണു് വി: സഭ. ഈ സഭയെ പോഷിപ്പിക്കുന്നതിനും നടത്തുന്നതിനുമായി മനുഷ്യാവതാരംചെയ്തവനായ ദൈവം അതിൽ നിത്യനായി വസിക്കുന്നു. എല്ലാററിനും മേലായി ഉയത്തപ്പെട്ട യേശുവിനെ സഭയ്ക്കുനൽകപ്പെട്ടിരിക്കുന്നു എന്നു്, എപ്പെസിയ ലേഖനത്തിൽനിന്നു് കാണാം. നിത്യനായി സഭയിൽ വാഴുന്ന കത്താവു് തന്നിൽനിന്നു് കൃപകൾ ഒഴുക്കികൊടുക്കുന്നമാർഗ്ഗങ്ങൾ ആകുന്നു വി: കൂദാശകൾ. ഇവ മനുഷ്യരിൽനിന്നും, മനുഷ്യർമുഖാന്തരവും, ഉണ്ടായിട്ടുള്ളതല്ല. സഭാസ്ഥാപകനായ കത്താവുതന്നെ സ്ഥാപിച്ചിട്ടുള്ളതാകുന്നു. ബാഹ്യരൂപത്തിലും, ദൃശ്യവസ്തുക്കൾമുഖാന്തരവും, വി: കൂദാശകൾ അനുഷ്ഠിക്കപ്പെടുന്നതുനിമിത്തം അവയിൽ കൂടി സവ്വശക്തനായ ദൈവം വ്യാപരിക്കയും പ്രവത്തിക്കയും ചെയ്യുന്നതു് മനുഷ്യബുദ്ധിക്കു് സുഗ്രാഹ്യമല്ലതന്നെ. താൻ നിമിത്തം ദൈവത്തിൽനിന്നു് ചിലർ ഇടറിപോകുന്നു, എന്നുമാ

ത്രമല്ല സഭയിൽ ചിലപ്പോൾ വിപ്ലവങ്ങളും, പിരിച്ചിലും ഉണ്ടായിട്ടുള്ളതും ഈ കാരണത്തിന്മേൽ ആണെന്ന് പറയപ്പെട്ടിരിക്കുന്നു. ദൈവപുത്രന്റെ ദൃശ്യമായ അവതാരത്തിൽ വിശ്വാസമില്ലാതിരിക്കുന്നതുമൂലമാണ് താൻ സ്ഥാപിച്ച കൂദാശവഴി നൽകപ്പെടുന്ന അനുഗ്രഹങ്ങളിൽ അവിശ്വസിക്കുന്നത്. സർവ്വസ്രഷ്ടിയുടെയും നാഥനായ ദൈവപുത്രൻ മനുഷ്യശരീരത്തിൽ അവതരിച്ചുഎന്നും, ആ ശരീരത്തിൽകൂടി മനുഷ്യർക്ക്, നിത്യരക്ഷ യഥാസ്ഥാനപ്പെടുത്തിയെന്നും, വിശ്വസിക്കുന്നെങ്കിൽ, ആ രക്ഷയുടെ അനുഭവം ഉണ്ടാകേണ്ടത്, വസ്തുരൂപേണ സ്ഥാപിക്കപ്പെട്ടിരിക്കുന്ന കൂദാശവഴിയായി, ആയിരിക്കണമെന്നും, ആ അവതാരതത്വം നമ്മെ പഠിപ്പിക്കുന്നില്ലയൊ?

കർത്താവ് സഭയ്ക്ക് ഏൽപ്പിച്ചുകൊടുത്ത വി. കർമ്മങ്ങൾ ഓരോന്നിനെക്കുറിച്ചും ന്യായബോധത്തോടുകൂടി ചിന്തിക്കുന്ന പക്ഷം, മേൽപ്പറഞ്ഞ രഹസ്യം കുറെക്കൂടെ സ്പഷ്ടമായി കാണാം. വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും ജനിക്കുന്നില്ലെങ്കിൽ, ദൈവരാജ്യത്തിൽ കടപ്പാൻ ആർക്കും കഴികയില്ലെന്ന്, കർത്താവ് പഠിപ്പിച്ചിരിക്കുന്നു. ഇത് വി. മാമോദീസായെക്കുറിച്ചുള്ള നിയമമാണ്. എന്നാൽ "വെള്ളത്തിൽനിന്നും," "ആത്മാവിൽനിന്നും," എന്നു പറഞ്ഞിരിക്കുന്നത് ഒരിയ്ക്കൽ വെള്ളത്തിൽനിന്നും, പിന്നൊരിയ്ക്കൽ ആത്മാവിൽ നിന്നും, ഇങ്ങനെ രണ്ടു പ്രാവശ്യം ജനനം നടക്കുമെന്നല്ലല്ലൊ നാം മനസ്സിലാക്കീട്ടുള്ളത്. പിന്നയൊ, ആത്മാവ് വെള്ളത്തിൽകൂടിയും, സ്നാനാർത്ഥിയിൽ വ്യാപരിച്ച് ജനനംനടത്തുന്നുഎന്ന് നാം മനസ്സിലാക്കുകയും, വിശ്വസിക്കുകയും ചെയ്യുന്നു. ഇങ്ങനെ പ്രകൃതവസ്തുവായ വെള്ളത്തിൽ ആത്മാവ് വ്യാപരിച്ച് ഇതിൽ പ്രവർത്തിക്കുന്നുഎന്ന് കർത്താവ് സ്പഷ്ടമായിപറഞ്ഞിരിക്കുന്നു. എന്നുമാത്രമല്ല, ഈ കൂദാശയിലെ കർമ്മി ഒരു മനുഷ്യനാണെന്നുള്ളയാഥാർത്ഥ്യം നമ്മുടെ ചിന്തയ്ക്ക് വിഷയീഭവിക്കേണ്ട സംഗതിയാണ്. വി. മാമോദീസാ ദൃശ്യവസ്തുക്കളിൽകൂടിയും, വീണ്ടും ജനനംനടക്കുന്നതിന്, ദൈവത്താൽ നിയമിതമായ ഒരു കൂദാശയാകുന്നു. ഈ വി. കർമ്മത്താൽ വീണ്ടും ജനനം നടക്കുന്നുഎന്ന് വി. സഭ പഠിപ്പിക്കുന്നു. വീണ്ടും ജനനത്തിന് ഇതരമാർഗ്ഗങ്ങൾ കർത്താവ് നിയമിച്ചിട്ടില്ലെന്നുള്ളത് സത്യംതന്നെ.

വി. കുർബാന അപ്പവുംവീഞ്ഞുംകൊണ്ടല്ലാതെ മററുമാൎഗ്ഗേണ അനുഷ്ഠിക്കപ്പെടുന്നില്ല. പെസഹാനാൾ രാത്രിയിൽ യേശുതമ്പുരാൻ അപ്പം എടുത്തു് വാഴ്ത്തി നുറുക്കി ശിഷ്യന്മാൎക്ക് കൊടുത്തു്, വാങ്ങിഭക്ഷിപ്പിൻ, ഇതു് എന്റെ ശരീരമാകുന്നു എന്നും, അപ്രകാരം പാനപാത്രം കൊടുത്തു്, എല്ലാവരും ഇതിൽനിന്നു് കുടിപ്പിൻ, ഇതു് അനേകൎക്കുവേണ്ടി ചൊരിയപ്പെടുന്ന പുതിയനിയമത്തിന്റെ രക്തമാകുന്നുഎന്നും, കൎത്താവു് അരുളിച്ചെയ്ത ഭക്ഷണപാനീയങ്ങളായവസ്തുക്കൾ എടുത്തു് വാഴ്ത്തി കൎത്താവിന്റെ മാംസരക്തങ്ങളെന്നു് നാമകരണം ചെയ്തു് അപ്പൊസ്തോലന്മാരെ ഏല്പിച്ചു. ഇതിൽ "എന്റെമാംസം" "എന്റെരക്തം" എന്നവചനങ്ങളെപ്പററി വിഭിന്നങ്ങളായ അഭിപ്രായങ്ങൾ ഇന്നു് ക്രിസ്തീയലോകത്തിൽ പ്രചാരത്തിൽ ഇരിക്കുന്നുണ്ടെന്നുള്ളസംഗതി വിസ്മരിക്കുന്നില്ല. വി. യോഹന്നാൻ ആറാം അദ്ധ്യായത്തിൽ കാണുന്നപ്രകാരം യേശുതമ്പുരാൻ വി. കുർബാനയെപ്പററി പഠിപ്പിച്ചപ്പോൾ, അക്ഷരാൎത്ഥംമാത്രം മനസ്സിലാക്കി പിറുപിറുത്തശിഷ്യന്മാൎക്ക് ആത്മാൎത്ഥം മനസ്സിലാകുന്നതിനുവേണ്ടി, "ഞാൻ നിങ്ങളോടുസംസാരിച്ചവചനങ്ങൾ ആത്മാവും ജീവനുമാകുന്നു" എന്നു് വിശദമായി കല്പിച്ചു. ഇപ്രകാരം വി. കുർബാനയാകുന്ന ക്രൂദാശ താൻ സ്ഥാപിച്ചതു് പെസഹാരാത്രിആകുന്നു. കൎത്താവിന്റെവചനം ആത്മാവും ജീവനുമാണെന്നു് വിശ്വസിക്കുന്ന ഒരുവനു്, "ഇതെന്റെശരീരം, ഇതെന്റെരക്തം' എന്നു് അപ്പത്തിന്മേലും വീഞ്ഞിന്മേലും കൎത്ത്യു് ആഘോഷിച്ചുകൊണ്ടു് കൎത്താവിന്റെ സ്ഥാനാപതിയായ പട്ടക്കാരൻ ഉച്ചരിക്കുമ്പോൾ യേശുതമ്പുരാന്റെ നിയോഗാനുസരണം വി. റൂഹാ അപ്പത്തെയും വീഞ്ഞിനെയും, തിരുശരീരരക്തങ്ങളായി രൂപാന്തരപ്പെടുത്തുന്നുഎന്നു് വിശ്വസിപ്പാൻ എന്താണു് പ്രയാസം? കോറിന്തിൽ ചിലർ ഈ രഹസ്യം തിരിച്ചറിയാതെ—വിവേചിക്കാതെ—ഭക്ഷിച്ചുകുടിച്ചതിനാൽ അല്ലയൊ, ശിക്ഷാവിധിയെഭക്ഷിച്ചുകുടിക്കുന്നുഎന്നു് വി. പൌലൂസ് അപ്പൊസ്തോലൻ പറയുന്നതു്. ഇതിൽനിന്നും, ദൃശ്യമായ അപ്പവും വീഞ്ഞുംവഴിയായി കൎത്താവിന്റെ സാക്ഷാൽ തിരുശരീരരക്തങ്ങൾ നാം അനുഭവിക്കുന്നുഎന്നസത്യം വേദപുസ്തകവും തെളിയിക്കുന്നു.

യേശുതമ്പുരാൻ സ്വൎഗ്ഗാരോഹണസമയം അവൻ ശിഷ്യ

ന്മാൎക്ക് പ്രത്യക്ഷനായി "സ്വൎഗ്ഗത്തിലും ഭൂമിയിലും സകല അധികാരങ്ങളും എനിക്ക് നൽകപ്പെട്ടിരിക്കുന്നു, ആകയാൽ നിങ്ങൾ പുറപ്പെട്ട് പിതാവിൻേറയും പുത്രൻേറയും പരിശുദ്ധാത്മാവിൻേറയും നാമത്തിൽ സ്നാനം കഴിപ്പിച്ചും, ഞാൻ നിങ്ങളോട് കല്പിച്ചതൊക്കയും പ്രമാണിക്കുവാൻ തക്കവണ്ണം ഉപദേശിച്ചുംകൊണ്ട് സകല ജാതികളേയും ശിഷ്യരാക്കിക്കൊള്ളുവിൻ, ഞാനൊ ലോകാവസാനത്തോളം എല്ലാനാളും നിങ്ങളോടുകൂടെ ഉണ്ട്" എന്നു അരുളിച്ചെയ്തു. ഇതു് യേശുതമ്പുരാൻ അപ്പസ്തോലന്മാൎക്ക് നൽകിയ അന്ത്യകല്പനയാണ്. സകലജാതികളേയും ശിഷ്യരാക്കുവാനും, മാമോദീസാ മുക്കുവാനും, പഠിപ്പിപ്പാനും ശിഷ്യന്മാരെ അധികാരപ്പെടുത്തി. എന്നാൽ അധികതാമസം കൂടാതെ ലോകത്തിൽ നിന്ന് ശിഷ്യന്മാർ നീങ്ങിപ്പോകുന്നതും പോകേണ്ടതുമാണെന്ന് അറിഞ്ഞിരുന്ന യേശുതമ്പുരാനത്രേ, അവരോടുകൂടി ലോകാവസാനത്തോളം ഉണ്ടായിരിക്കുമെന്നു കല്പിക്കുന്നതു്. ഇതു് സഭയ്ക്കുവേണ്ടി പ്രവൎത്തിപ്പാൻ അവൎക്കു നല്കപ്പെട്ടിരുന്ന അപ്പോസ്തോലിക നൽവരം അനുക്രമമായി പ്രാപിക്കുന്ന അവരുടെ പിൻഗാമികൾ എല്ലാവരോടുംകൂടി എന്നാളും സ്ഥിതിചെയ്യുന്നതാണെന്നാണല്ലോ നാം ധരിക്കേണ്ടതു്. അപ്പോസ്തോലന്മാരെ ചൂണ്ടി കൎത്താവ് തൻെറ പിതാവിനോടു ചെയ്ത അപേക്ഷയിൽ, നീ എനിക്കുതന്നിട്ടുള്ള മഹത്വം ഞാൻ അവൎക്കു കൊടുത്തിരിക്കുന്നു എന്നു പറയുന്നുണ്ടല്ലോ. ഈ മഹത്വമല്ലയോ പട്ടത്വനൽവരത്തെ പ്രശോഭിപ്പിക്കുന്നതു്. സഭയിൽ വസിക്കുന്ന കൎത്താവിനെ നമ്മുടെ കണ്ണാൽ നാം കാണുന്നില്ലെങ്കിലും അവനേയും അവൻെറ പ്രവൃത്തിയേയും ഒരു വിശ്വാസി പട്ടത്വംവഴി കാണുന്നു. ഇതും ദൃശ്യമാൎഗ്ഗേണയുള്ള ദൈവത്തിൻെറ പ്രവൃത്തിയാണ്. പട്ടത്വ അധികാരം തന്നെയും ദൃഷ്ടിഗോചരമായ വിധത്തിൽ നൽകപ്പെട്ടിരിക്കുന്നു. യേശുതമ്പുരാൻ ശിഷ്യന്മാരുടെ മേൽ ഊതി, പരിശുദ്ധാത്മാവിനെ കൈക്കൊൾവിൻ എന്നുപറഞ്ഞ് അവൻ കൈ ഉയൎത്തി അവരെ അനുഗ്രഹിച്ചു. പിന്നീട് തിമോഥിയോസിന് മൂപ്പന്മാരുടെ കൈവെയ്പോടുകൂടി ലഭിച്ചതായ കൃപാവരത്തെക്കുറിച്ച് 'അവഗണിച്ചു പ്രവൎത്തിക്കരുതെന്ന്' അവനെ വി: പൌലൂസ് ഓൎമ്മപ്പെടുത്തുന്നു. കൎത്താവു ചെയ്തതും, അപ്പസ്തോലന്മാർ തുടൎന്നതും, ഇന്നയോളം സഭയിൽ നിലനിന്നു വരുന്ന

തുമായ, വി: ക്രൂദാശകൾ മൌഢ്യവും വേദവിപരീതവും എന്നു പറയുന്നതു് പാപവും ശിക്ഷായോഗ്യവുമായിട്ടുള്ളതുതന്നെ. സഭയ്ക്കു നൽകപ്പെട്ടിരിക്കുന്ന ക്രൂദാശകളെയോ, അവയുടെ തത്വങ്ങളെയോ, നിഷേധിക്കയോ, മാററിസ്ഥാപിക്കയോ ചെയ്‌വാൻ ആൎക്കും അധികാരമില്ല. ആരെങ്കിലും അങ്ങനെ ചെയ്താൽ അതു് ദൈവത്തോടും തന്റെ രാജ്യത്തോടും എതിൎത്തു പ്രവൎത്തിക്കയാകുന്നു.

കൎത്താവു് 'സഭയെ സ്ഥാപിച്ചിരിക്കുന്നതു് ഊഹാപോഹങ്ങളിന്മേൽ അല്ല, പിന്നയോ യേശു എന്ന മൂലക്കല്ലിന്മേലും, "അപ്പോസ്തോലന്മാരും പ്രവാചകന്മാരുമാകുന്ന അടിസ്ഥാനത്തിന്മേലും പണിയപ്പെട്ടിരിക്കുന്നു". വി: സഭ കൎത്താവിനാൽ സ്ഥാപിക്കപ്പെട്ടതും, തന്റെ തിരുശരീരവും, കൃപാമാൎഗ്ഗങ്ങൾ സംഭരിക്കപ്പെട്ടിരിക്കുന്ന ഏകസ്ഥാപനവുമാകയാൽ, അതിന്റെ കല്പനകളെ അക്ഷരംപ്രതി നാം പാലിക്കയും, അതിന്റെ കെട്ടുപണിക്കായി നാം ജീവിക്കയും ചെയ്യണം.

ഇതുതന്നെ കൎത്താവു് നമ്മിൽനിന്നു് ആഗ്രഹിക്കുന്നതു്. എന്നാൽ പട്ടത്വവും മേൽപട്ടത്വവും ക്രൂദാശകളുംകൊണ്ടു് അലംകൃതമായിരിക്കുന്ന ചില സഭകൾ........സംഘങ്ങൾ........ കണ്ടേക്കാം.. അവ ദൈവഭക്തിയുടെ വേഷംധരിച്ചു് അതിന്റെ ശക്തിയെ നിഷേധിക്കുന്നുണ്ടോ എന്നു് സൂക്ഷിക്കേണ്ടതാണു്. പട്ടത്വമുണ്ടെന്നു ഭാവിക്കയും അതിന്റെ ശക്തിയെ നിഷേധിക്കയും, കുർബാനയുണ്ടെങ്കിലും ക്രിസ്തുവിന്റെജീവൻ അതിൽഇല്ലെന്നുപറകയും, സ്നാനം ഉണ്ടെങ്കിലും വീണ്ടുംജനനംഅതിനാൽ ഉളവാകുന്നില്ലെന്നു് ഘോഷിക്കയും, ചെയ്യുന്ന സമുദായങ്ങളെക്കുറിച്ചു്; കൎത്താവു ശപിച്ച അത്തിയേപ്പോലെ, അവയിൽ ഇലകൾ അല്ലാതെ ഫലങ്ങൾ ഇല്ലെന്നും, ശാപയോഗ്യമായി നിൽക്കുന്നു എന്നും അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

ക്രൂദാശകളിലെ ദിവ്യവ്യാപാരങ്ങൾ പട്ടക്കാരുടെ ജീവിതകളങ്കങ്ങളാൽ തടസ്സപ്പെട്ടുപോകുന്നില്ലയോ എന്നൊരു ചോദ്യം സാധാരണ കേൾക്കാറുണ്ടു്. എന്നാൽ പട്ടക്കാരുടെ ജീവിതകളങ്കങ്ങൾ ദൈവത്തിന്റെ നീതിയെ തടുക്കുന്നതിനു് പൎയ്യാപ്തമായിട്ടുള്ള ഒന്നല്ല. ബിലയാമിന്റെ കഴുത സംസാരിക്കയും, അതിന്റെ യജമാനനെ യഹോവായുടെ വാളിൽ നിന്നും രക്ഷിക്ക

യും ചെയ്തു. കയ്യാപ്പായേശുവിൻെറ മരണത്തെകുറിച്ച് ദീർഘദർശനം പറഞ്ഞു. ഇങ്ങനെയെല്ലാം നടന്നതു് കഴുതയുടെടേയും, കയ്യാപ്പായുടേയും ജീവിതശുദ്ധിയുടെ ആധിക്യത്താലാണെന്ന് വിചാരിപ്പാൻ നിവൃത്തിയുണ്ടോ? "നീതിമാൻ ആരുമില്ല, ഒരുത്തൻപോലുമില്ല" എന്നു് സങ്കീർത്തനക്കാരൻ പറയുന്നു. എങ്കിലും നിൻെറ സന്തതിയാൽ ഭൂമിയിലുള്ള എല്ലാ വംശങ്ങളും അനുഗ്രഹിക്കപ്പെടുമെന്നു് അബ്രഹാമിനോടും, ഞാൻ നിൻെറ നാവോടുകൂടെയിരുന്നു് പറവാനുള്ളതെല്ലാം ഉപദേശിച്ചുതരുമെന്നു് മോശയോടും ദൈവം കല്പിച്ചു. ഇങ്ങനെ ദൈവത്തിൻെറ പ്രവൃത്തി അതിശയകരമാംവണ്ണം വ്യാപരിക്കുന്നു എങ്കിലും വൈദികർ തങ്ങളുടെ ഉന്നതനിലയേയും, അവർ ഭരമേററിരിക്കുന്ന ചുമതലയുടെ മാഹാത്മ്യത്തേയും, മറന്നു് ജഡത്തിനെറ പ്രവൃത്തികൾക്കു് അധീനരായി ദൈവത്തിൻെറ സഭയ്ക്കു് അപവാദം ഉണ്ടാക്കിത്തീർക്കുന്നു എങ്കിൽ അതു വളരെ പരിതാപകരംതന്നെ.

ഈ കാലത്തു് ചില വൈദിക അധികാരികൾ പുതിയ രീതിയും പ്രസ്ഥാനവുംകൊണ്ടു പുറപ്പെട്ടിരിക്കുന്നു. അവർ സുറിയാനിസഭയിൽനിന്നു് അപ്പോസ്തോല നൽവരം പ്രാപിച്ചുകൊണ്ടു് ആ സഭാമാതാവിനെതിർത്തു് ഉപദ്രവിക്കുന്നതിനും കഴിയുമെങ്കിൽ ധ്വംസനം ചെയ്യുന്നതിനും തയ്യാറായിനില്ക്കുന്നു. മുന്തിരിത്തണ്ടും കൊമ്പുകളും എന്നവണ്ണവും, ശരീരവും ശിരസ്സും എന്നവണ്ണവും, യേശുവിൽ സംയോജിക്കപ്പെട്ടു് തന്നിൽനിന്നും ജീവരസങ്ങളെ അനുഭവിച്ചു് പുഷ്ടിപ്രാപിച്ചുവരുന്ന സുറിയാനിസഭാ വിശ്വാസികളെ പ്രസ്തുത ബന്ധത്തിൽനിന്നും ഉപായേന വേർപ്പെടുത്തി പുരാതനവും, നിർമ്മലവും, പിതാക്കന്മാർക്കു് ഒരിക്കലായി ഭരമേല്പിക്കപ്പെട്ടതുമായ സത്യവിശ്വാസത്തിൽ നിന്നു് വ്യതിചലിപ്പിക്കാൻ ശ്രമിക്കുന്നതു് കഷ്ടാൽകഷ്ടതരമല്ലോ. റോമാസഭയുടെ ഉള്ളിലേക്കു് കടന്നു നോക്കുമ്പോൾ പിതാക്കന്മാരാൽ ഭരമേല്പിക്കപ്പെട്ട സൌഖ്യോപദേശത്തിനു് അനുയോജ്യമല്ലാത്ത നൂതനോപദേശങ്ങൾ കാണാറാകും. കർത്താവിൽനിന്നും തൻെറ അപ്പോസ്തോലന്മാർ കൈക്കൊണ്ടതും പിന്നീടു കടന്നുപോയ സകലതലമുറകളും വിശ്വസ്തതയോടുസൂക്ഷിച്ചു് നമ്മുടെ പിതാക്കന്മാർ നമുക്കു് ഭരമേല്പിച്ചുതന്നിട്ടുള്ളതുമായ സത്യവിശ്വാസത്തിൽ നാം സ്ഥിരതയോടു നിലനില്ക്കേണ്ടതാകുന്നു.